Reg. No. KL/TV(N)/12

# KERALA GAZETTE

**PUBLISHED BY AUTHORITY**

Vol. XXVIII] Trivandrum, Tuesday, 8th February 1983/19th Magha 1904 (Saka) [No. 6

# PART III

## Board of Revenue

### TRIVANDRUM DISTRICT

### Neyyattinkara Taluk

പരസ്യം

(1)

നം എ5-40368/82. 1983 ജനുവരി 10.

നെയ്യാററിൻകര താലൂക്കിൽ നെയ്യാററിൻകര വില്ലേജിൽ കളത്തുവട്ടാരം ദേശത്ത് വാറുവിള തുണ്ടുവിളാകത്തു പുത്തൻ വീട്ടിൽ എം. വേലപ്പൻ തിരുവനന്തപുരം സർഫസ് വാട്ടർ (എം. ഐ.) ഇൻവെസ്റ്റിഗേഷൻ സബ് ഡിവിഷൻ ആഫീസിൽ ജീപ്പ് ഡ്രൈവറായി ജോലി നോക്കിവരവെ മരിച്ചുപോയതിനാൽ പരേതന് ഗവൺമെൻറിൽ നിന്നും കിട്ടാനുള്ള ശമ്പളകുടിശ്ശിക, ഗ്രാററുവിററി, പ്രോവിഡൻറ് ഫണ്ട് തുടങ്ങിയ തുകകളും [illegible] (രൂപ 2500-ന് താഴെ) വാങ്ങുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് ടി വീട്ടിൽ കെ. സരസ്വതിഅമ്മ ബോധിപ്പിച്ച അപേക്ഷയിന്മേൽ നെയ്യാററിൻകര വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡിൻ പ്രകാരം ടിയാൻ 12-10-1982-ൽ മരിച്ചുപോയതായും പരേതന് നിയമാനുസൃത അവകാശികളായി ഭാര്യ കെ. സരസ്വതി അമ്മ (44 വയസ്സ്) യും മകൻ വി. ശിവപ്രസാദും ([illegible] വയസ്സ്) മാത്രമാണുള്ളതെന്നും പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലെന്നും ടി മകൻ മാതാവായ സരസ്വതിഅമ്മയുടെ പേരിൽ അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതായും കാണുന്നതിനാൽ പരേതന് ലഭിക്കുവാനുള്ള ടി തുകയും മററാനുകൂല്യങ്ങളും വാങ്ങുന്നതിനുള്ള അവകാശി ഭാര്യ കെ. സരസ്വതിഅമ്മ മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം അവർ ആ വിവരം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

നം A5-55109/82. 1983 ജനുവരി 4.

നെയ്യാററിൻകര താലൂക്കിൽ പെരുങ്കടവിള വില്ലേജിൽ [illegible] പുത്തൻ വീട്ടിൽ എൻ. നാരായണക്കുറുപ്പ് തിരുവനന്തപുരം ഗ്രൂപ്പിൽ തളിയൽ ദേവസ്വത്തിൽ കഴകക്കാരനായി ജോലിനോക്കി വരവെ മരിച്ചുപോയതിനാൽ പരേതന് ദേവസ്വത്തിൽ നിന്നും കിട്ടാനുള്ള തുകകളും മററാനുകൂല്യങ്ങളും (രൂപ 2500-ന് താഴെ) വാങ്ങുന്നതിന് വേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് കൊല്ലയിൽ വില്ലേജിൽ മേക്കൊല്ലദേശത്ത് കുമാരകുളങ്ങര പടിപ്പുര പുത്തൻ വീട്ടിൽ ജി. സുകുമാരി ബോധിപ്പിച്ച അപേക്ഷയിന്മേൽ കൊല്ലയിൽ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വന്ന റിക്കാർഡിൻ പ്രകാരം ടിയാൻ 16-3-1979-ൽ മരിച്ചുപോയതായും പരേതന് നിയമാനുസൃത അവകാശികളായി ഭാര്യ ജി. സുകുമാരിയും മൈനർ മക്കൾ ഹരികൃഷ്ണൻ, ചന്ദ്രലേഖ എന്നിവർ മാത്രമാണുള്ളതെന്നും പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലെന്നും മൈനർ മക്കൾ ടി സുകുമാരിയുടെ സംരക്ഷണയിലാണെന്നും കാണുന്നതിനാൽ പരേതന് ലഭിക്കുവാനുള്ള ടി തുകയും മററാനുകൂല്യങ്ങളും വാങ്ങുന്നതിനുള്ള അവകാശി ഭാര്യ ജി. സുകുമാരി മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം അവർ ആ വിവരം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(3)

നമ്പർ A5-44079/82. 1983 ജനുവരി 4.

നെയ്യാററിൻകര താലൂക്കിൽ മറുകിൽ വില്ലേജിൽ മലയിൻകീഴ് ദേശത്ത് മണപ്പുറത്ത് പുതുവൽ പുത്തൻ വീട്ടിൽ കെ. കൃഷ്ണൻ മിലിട്ടറി പെൻഷൻ കിട്ടിയതിനുശേഷം ഒന്നാം കേരളാ ഹോംസ് ബററാലിയൻ എൻ. സി. സി. യിൽ ചൗക്കിദാരായി ജോലി നോക്കി വരവെ മരിച്ചുപോയതിനാൽ പരേതന് ഗവൺമെൻറിൽ നിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ (രൂപ 2500-നു താഴെ) വാങ്ങുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നുകാണിച്ച് ടി വീട്ടിൽ സി. രുഗ്മിണി അമ്മ ബോധിപ്പിച്ച അപേക്ഷയിന്മേൽ മറുകിൽ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡിൻ പ്രകാരം ടിയാൻ 14-9-1982-ൽ മരിച്ചുപോയതായും പരേതന് നിയമാനുസൃതാവകാശികളായി ഭാര്യ സി. രുഗ്മിണിഅമ്മയും മക്കൾ കെ. രവീന്ദ്രൻ 24 വയസ്സ്, കെ. ആർ. രമാദേവി 18 വയസ്സ്, കെ. ആർ. ജയചന്ദ്രൻ 17 വയസ്സ് ഇവർ മാത്രമാണുള്ളതെന്നും,

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലെന്നും മൈനർ മകൻ ടി. രുഗ്മിണിഅമ്മയുടെ പരിപൂർണ്ണസംരക്ഷണയിലാണെന്നും കാണുന്നതിനാൽ പരേതന് ലഭിക്കുവാനുള്ള ടി ആനുകൂല്യങ്ങൾ വാങ്ങുന്നതിനുള്ള അവകാശികൾ മേൽപ്പറഞ്ഞവർ മാത്രമാണെന്നു കാണിച്ച് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം അവർ ആ വിവരം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(ഒപ്പ്)
തഹസീൽദാർ.

നെയ്യാറ്റിൻകര.

## Trivandrum Taluk

പരസ്യം

(1)

A5-21581/82. 1983 ജനുവരി 13.

കഴക്കൂട്ടം കോക്കനട്ട് നഴ്സറിയിൽ കാഷ്വൽ ലേബറർ ആയി ജോലി നോക്കിവരവെ അന്തരിച്ചുപോയ ശ്രീ. എൻ. അസ്സനാരിന്റെ അനന്തരാവകാശികൾക്ക് ടി സ്ഥാപനത്തിൽ നിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് പാട്ടുവിളാകത്തുമുറി നരിക്കൽ പുത്തൻ വീട്ടിൽ ശ്രീമതി ഡി. കമലം ബോധിപ്പിച്ച അപേക്ഷ അയിരൂപ്പാറ വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണസർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 6-3-1982-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ഡെയിസി കമലം | ഭാര്യ | 32 |
| 2 | ഷൈലാന് താജ് | മകൾ | 11 |
| 3 | വിജയകുമാർ | മകൻ | 9 |
| 4 | സന്തോഷ് കുമാർ | " | 7 |

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. മൈനർ സന്താനങ്ങൾ അപേക്ഷകക്ഷിയായ ശ്രീമതി ഡി. കമലത്തിന്റെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(2)

A5-815/83. 1983 ജനുവരി 18.

തിരുവനന്തപുരം സിറ്റി കോർപ്പറേഷനിൽ ക്ലീനർ ആയി ജോലി നോക്കി പെൻഷൻ വാങ്ങി വരവെ അന്തരിച്ചുപോയ ശ്രീ. എം. ചെല്ലപ്പൻ പിള്ളയുടെ അനന്തരാവകാശികൾക്ക് ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് മുട്ടട T.C. 3/465-ൽ താമസം ശ്രീമതി ജി. പാറുക്കുട്ടിഅമ്മ ബോധിപ്പിച്ച അപേക്ഷ മത്തുവിളാകം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണസർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 8-1-1981-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ജി. പാറുക്കുട്ടി അമ്മ | ഭാര്യ | 66 |
| 2 | പി. സരസ്വതി അമ്മ | മകൾ | 46 |
| 3 | സി. ചന്ദ്രശേഖരൻ നായർ | മകൻ | 43 |

മേൽപ്പറഞ്ഞ 2-ാം കക്ഷി 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതമൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(3)

A5-1571/83. 1983 ജനുവരി 15.

ഗവൺമെന്റു പ്രസ്സിൽ ജോലിനോക്കി പെൻഷൻ വാങ്ങി വരവെ മരിച്ചുപോയ ശ്രീ. കുഞ്ഞുപക്രുവിന്റെ അനന്തരാവകാശികൾക്ക് ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള പെൻഷൻ കുടിശ്ശിക വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് തമലത്ത് ഷൈത്തുമൂല മേലെ പുത്തൻ വീട്ടിൽ ശ്രീമതി J. റസലം ബോധിപ്പിച്ച അപേക്ഷ ആറ്റുകാൽ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 10-10-1982-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | J. റസലം | ഭാര്യ | 6[illegible] |
| 2 | P. വിശ്വദാസ് | മകൻ | 46 |
| 3 | P. സുന്ദരദാസ് | " | 4[illegible] |
| 4 | P. ഈശോദാസ് | " | 4[illegible] |
| 5 | P. ശാന്താഭായി | മകൾ | 39 |
| 6 | P. ജ്ഞാനദാസ് | മകൻ | 36 |
| 7 | P. സരോജാഭായി | മകൾ | 34 |
| 8 | P. സത്യദാസ് | മകൻ | 31 |
| 9 | P. സ്വർണ്ണാഭായി | മകൾ | 29 |
| 10 | P. ജീവദാസ് | മകൻ | 22 |
| 11 | P. കനകദാസ് | " | 1[illegible] |

മേൽപ്പറഞ്ഞ 1-ം 2-ം 4 മുതൽ 11 വരെയുള്ള കക്ഷികൾ 3-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(4)

A5-977/83. 1983 ജനുവരി 9.

K. S. R. T. C. യിൽ ജോലി നോക്കി പെൻഷൻ വാങ്ങിവരവെ അന്തരിച്ചുപോയ ശ്രീ. പി. കുട്ടനാശാരിയുടെ അനന്തരാവകാശികൾക്ക് ടി സ്ഥാപനത്തിൽ നിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള 2,500 രൂപയ്ക്ക് താഴെയുള്ള തുക വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് പാപ്പനംകോട് [illegible]തല വീട്ടിൽ ശ്രീമതി T. സ്വർണ്ണമ്മാൾ ബോധിപ്പിച്ച അപേക്ഷ നേമം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 5-12-1982-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | റ്റി. സ്വർണ്ണമ്മാൾ | ഭാര്യ | 46 |
| 2 | കെ. സുരേന്ദ്രനാഥ് ശാസ്ത്രി | മകൻ | 26 |
| 3 | എസ്. രേണുകാദേവി | മകൾ | 23 |
| 4 | കെ. അജയകുമാർ | മകൻ | 21 |
| 5 | കെ. ബിന്ദുകുമാർ | ,, | 16 |
| 6 | കെ. ദിലീപ് കുമാർ | ,, | 12 |

മേൽപ്പറഞ്ഞ 1-ം, 3-ം, 4-ം കക്ഷികൾ 2-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. മൈനർ സന്താനങ്ങൾ അപേക്ഷ കക്ഷിയായ ശ്രീമതി റ്റി. സ്വർണ്ണമ്മാളുടെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും, അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(5)

A5-976/83. 1983 ജനുവരി 19.

കുറുങ്ങാനൂർ T. C. 4/2179-ൽ താമസിച്ചുവരവെ അന്തരിച്ചുപോയ ശ്രീ. വി. രാജശേഖരൻ നായരുടെ അനന്തരാവകാശികൾക്ക് അദ്ദേഹം ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള 2,500 രൂപയ്ക്കു താഴെ വരുന്ന തുക വാങ്ങുന്നതിനും, 2,500 രൂപയ്ക്കു താഴെ വരുന്ന തുകയ്ക്ക് ബാങ്കിൽ പണയം വച്ചിട്ടുള്ള സ്വർണ്ണാഭരണം തിരിച്ചെടുക്കുന്നതിനും ഒരു അവകാശസർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് ടിയിൽ ശ്രീ. വാമനൻ നായർ ബോധിപ്പിച്ച അപേക്ഷ മടത്തുവിളാകം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണസർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 13-1-1983-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | വി. വാമനൻ നായർ | പിതാവ് | 65 |
| 2 | ജെ. ഗൗരിക്കുട്ടി അമ്മ | മാതാവ് | 55 |
| 3 | ജി. മാധവി അമ്മ | സഹോദരി | 34 |
| 4 | ജി. സരസ്വതി അമ്മ | ,, | 32 |
| 5 | വി. നാരായണൻ നായർ | സഹോദരൻ | 30 |
| 6 | വി. ശിവകുമാരൻ നായർ | ,, | 28 |
| 7 | ജി. കൃഷ്ണകുമാരി | സഹോദരി | 26 |
| 8 | ജി. സുരേഷ് കുമാർ | സഹോദരൻ | 16 |

മേൽപ്പറഞ്ഞ 2 മുതൽ 7 വരെ കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

മൈനർ സഹോദരൻ അപേക്ഷ കക്ഷിയായ ശ്രീ. വി. വാമനൻ നായരുടെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽമാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(6)

A5-25777/82. 1983 ജനുവരി 18.

K. S. E. Board-ൽ ജോലി നോക്കിവരവെ അന്തരിച്ചുപോയ ശ്രീ. A. ഹാരിസിന്റെ അനന്തരാവകാശികൾക്ക് ടി സ്ഥാപനത്തിൽനിന്നും കിട്ടുവാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് കാച്ചാണി കിഴക്കേക്കര പുതുവൽ പുത്തൻ വീട്ടിൽ ശ്രീമതി അന്നമ്മ രാമഹാൻ ബോധിപ്പിച്ച അപേക്ഷ മണ്ണാമല വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി വന്ന റിപ്പോർട്ടുകൊണ്ടും മരണസർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 19-11-1982-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | K. രാജമ്മ | ഭാര്യ | 32 |
| 2 | R. H. അജിതകുമാരി | മകൾ | 12 |
| 3 | R. H. ബിന്ദുകല | ,, | 11 |
| 4 | R. H. സിന്ധുകല | ,, | 9 |
| 5 | A. റാഹേൽ | മാതാവ് | 58 |

പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ല. മൈനർ സന്താനങ്ങൾ മാതാവായ ശ്രീമതി കെ. രാജമ്മയുടെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(7)

A5-845/83 1983 ജനുവരി 18.

പാലക്കാട് വടവന്നൂർ പാഡി ഇന്റൻസീവ് ഡെവലപ്പ്മെന്റ് യൂണിറ്റിൽ ഡെമോൺസ്ട്രേറ്റർ ആയി ജോലിനോക്കിവരവെ അന്തരിച്ചുപോയ ശ്രീ. ജെ. ജോസഫിന്റെ അനന്തരാവകാശികൾക്ക് ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് കുന്നുംപുറത്ത് പുതുവൽവിളാകം വീട്ടിൽ ശ്രീമതി K. കമലമ്മ ബോധിപ്പിച്ച അപേക്ഷ കടകംപള്ളി വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണസർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 7-10-1982-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | കെ. കമലമ്മ | ഭാര്യ | 38 |
| 2 | ജോൺജോസഫ് | മകൻ | 15 |
| 3 | J. ഷാജൻ | ,, | 13 |
| 4 | M. K. ജോൺ | പിതാവ് | 78 |
| 5 | അച്ചാമ്മ ജോൺ | മാതാവ് | 63 |

മൈനർ സന്താനങ്ങൾ അപേക്ഷ കക്ഷിയായ ശ്രീമതി കെ. കമലമ്മയുടെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(8)

A5-4382/82. 1983 ജനുവരി 13.

കഠിനംകുളം വില്ലേജിൽ പിറന്നാറ്റുമുക്കു മണക്കാട്ടുവിളാകത്തു വീട്ടിൽ താമസിച്ചു വരവെ അന്തരിച്ചുപോയ ശ്രീ. പി. ദാമോദരന്റെ അനന്തരാവകാശികൾക്ക് അദ്ദേഹം 2500 രൂപയ്ക്കു താഴെ വരുന്ന തുകയ്ക്ക് ബാങ്കിൽ പണയം വച്ചിട്ടുള്ള സ്വർണ്ണാഭരണം തിരിച്ചെടുക്കുന്നതിനും ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള 2,500 രൂപയ്ക്ക് താഴെ വരുന്ന തുക തിരിച്ചെടുക്കുന്നതിനും ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് ടിയിൽ ശ്രീമതി മാലതി ബോധിപ്പിച്ച

അപേക്ഷ കഠിനംകുളം വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന റിപ്പോർട്ടു കൊണ്ടും മരണ സർട്ടിഫിക്കറ്റു കൊണ്ടും ടിയാൻ 10-1-1982-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളൂവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | കുഞ്ഞി മാമന | ഭാര്യ | 35 |
| 2 | ബാബു | മകൻ | 16 |
| 3 | അനില | മകൾ | 14 |
| 4 | ഉഷ | ,, | 12 |
| 5 | ഗീത | ,, | 10 |

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. മൈനർ സന്താനങ്ങൾ അപേക്ഷകക്ഷിയായ ശ്രീമതി മാമനയുടെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശസർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽമാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(9)

A5-390/83. 1983 ജനുവരി 10.

വഞ്ചിയൂർ വാർഡിൽ കോടതിക്കു സമീപം സരസ്വതി വിലാസത്തിൽ താമസിച്ചു വരവെ അന്തരിച്ചുപോയ ശ്രീമതി N. സരസ്വതി അമ്മയുടെ അനന്തരാവകാശികൾക്ക്, അവരുടെ പേർക്കുള്ള TC.28/1684-ാം നമ്പർ കെട്ടിടത്തിന്റെ വാടക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് പെട്ടിക്കുളങ്ങര മുരുലാലയത്തിൽ താമസം K. സരളകുമാരി അമ്മ ബോധിപ്പിച്ച അപേക്ഷ വഞ്ചിയൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണസർട്ടിഫിക്കറ്റു കൊണ്ടും ടിയാൾ 21-1-1982-ൽ മരിച്ചുപോയതായും ടിയാളുടെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളൂവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | A. സോമശേഖരൻ നായർ | മകൻ | 40 |
| 2 | K. വിജയകുമാരൻ നായർ | ,, | 32 |
| 3 | K. ലീനകുമാരി | മകൾ | 30 |
| 4 | K. വിജയകുമാരിഅമ്മ | ,, | 27 |
| 5 | K. സരളകുമാരിഅമ്മ | ,, | 27 |

മേൽപ്പറഞ്ഞ 1 മുതൽ 4 വരെ കക്ഷികൾ 5-ാം കക്ഷി പേരിൽ പരേതയ്ക്കുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതയുടെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശസർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(10)

എ5-25776/82. 1983 ജനുവരി 18.

മുക്കോലയ്ക്കൽ പുല്ലുവിള പുത്തൻ വീട്ടിൽ താമസിക്കവെ അന്തരിച്ചുപോയ ശ്രീ. K. പ്രസന്നകുമാറിന്റെ അനന്തരാവകാശികൾക്ക് ടിയാൻ ബാങ്കിൽ പണയം വെച്ചിട്ടുള്ള (2,500 രൂപയ്ക്കു താഴെ വരുന്ന തുകയ്ക്ക്) സ്വർണ്ണാഭരണം തിരിച്ചെടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് ടിയാന്റെ ശ്രീമതി കൊച്ചു പങ്കജാക്ഷി ബോധിപ്പിച്ച അപേക്ഷ മണ്ണാമല വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടു കൊണ്ടും മരണസർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 18-7-1982-ൽ മരിച്ചു പോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളൂവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | കൊച്ചു പങ്കജാക്ഷി | മാതാവ് | 58 |
| 2 | വാമദേവൻ | സഹോദരൻ | 41 |
| 3 | കൃഷ്ണൻ | ,, | 39 |
| 4 | സരോജദേവി | സഹോദരി | 35 |
| 5 | പുഷ്പമ്മ | ,, | 30 |
| 6 | മനോഹരൻ | സഹോദരൻ | 26 |
| 7 | സുദർശൻ | ,, | 23 |
| 8 | അജയകുമാർ | ,, | 21 |
| 9 | പ്രദീപ് | ,, | 19 |

മേൽപ്പറഞ്ഞ 2 മുതൽ 9 വരെ കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിനു സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചു കൊള്ളേണ്ടതും അവധികഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്, (ഒപ്പ്)
തിരുവനന്തപുരം. തഹശീൽദാർ.

---

## Nedumangad Taluk

പരസ്യം

നമ്പർ ബി3-8566/82. 1983 ജനുവരി 11.

നെടുമങ്ങാട് താലൂക്കിൽ പെരിങ്ങമ്മല വില്ലേജിൽ പൊൻമുടി എസ്റ്റേറ്റിൽ P.P. 10/104-ൽ താമസമായിരുന്ന ശ്രീമതി കമലമ്മ മരണമടഞ്ഞതിനാൽ പരേതയ്ക്ക് ടി എസ്റ്റേറ്റിൽനിന്നും ലഭിക്കുവാനുള്ള 2500 രൂപക്കുള്ള സാമ്പത്തികാനുകൂല്യങ്ങൾ ലഭിക്കുന്നതിന് അവകാശസർട്ടിഫിക്കറ്റ് നല്കണമെന്നു കാണിച്ച് പരേതയുടെ മകൻ ശ്രീ. കെ. അപ്പു സമർപ്പിച്ച അപേക്ഷ പെരിങ്ങമ്മല വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ ശ്രീമതി കമലമ്മ 14-4-1982-ൽ മരണമടഞ്ഞതായും പരേതയുടെ അവകാശികളായി താഴെ പറയുന്നവർ ഉള്ളതായും കാണുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതയുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | മാധവൻപിള്ള | (പരേതയുടെ രണ്ടാം ഭർത്താവ്) | 66 |
| 2 | കെ. അപ്പു | പരേതയുടെ മരണപ്പെട്ട ആദ്യ ഭർത്താവ് ശ്രീ. കൃഷ്ണപിള്ളയിൽ ജനിച്ച മകൻ | 34 |
| 3 | കൃഷ്ണമ്മ | ,, മകൾ | 24 |

ശ്രീമതി കമലമ്മയുടെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മേൽപ്പറഞ്ഞവരിൽ ഒന്നും മൂന്നും കക്ഷികൾ രണ്ടാം കക്ഷിപേർക്ക് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നത് സമ്മതിച്ച് സമ്മതപത്രം തന്നിട്ടുണ്ട്.

ആയതിനാൽ ടി അവകാശ സർട്ടിഫിക്കറ്റ് രണ്ടാം കക്ഷി ശ്രീ. അപ്പു പേർക്ക് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആ വിവരം ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത കാലാവധിക്കു ശേഷം ലഭിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, ജി. സോമൻആശാരി,
നെടുമങ്ങാട്. തഹശീൽദാർ.

# QUILON DISTRICT

## Quilon Taluk

കൊല്ലം താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

സി2-21806/82. 1983 ജനുവരി 12.

കൊല്ലം താലൂക്കിൽ മീനാട് വില്ലേജിൽ ഏറത്ത് ചേരിയിൽ ഇടനാട് വാർഡിൽ പൊയ്കയിൽ വീട്ടിൽ താമസിച്ചിരിക്കവെ മരണമടഞ്ഞ ശ്രീ. എൻ. വേലുപിള്ളയ്ക്ക് കുടിശ്ശിക പെൻഷൻ ഇനത്തിൽ കൊല്ലം ട്രഷറിയിൽ നിന്നും ലഭിക്കുവാനുള്ള ഉദ്ദേശം 700 രൂപയോളം വരുന്ന തുക വാങ്ങുവാനായി അവകാശസർട്ടിഫിക്കറ്റ് ലഭിക്കണമെന്നു കാണിച്ച് ടി വീട്ടിൽ ശ്രീമതി കെ. ഭാർഗ്ഗവി അമ്മ ബോധിപ്പിച്ചുവന്ന അപേക്ഷ മീനാട് വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി. അതിൻപ്രകാരം ശ്രീ. എൻ. വേലുപിള്ള 26-11-1971-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെപ്പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | ഭാർഗ്ഗവിഅമ്മ | ഭാര്യ |
| 2 | രാജമ്മഅമ്മ | മകൾ |
| 3 | ദേവകിഅമ്മ | ,, |
| 4 | സരസ്വതിഅമ്മ | ,, |
| 5 | വി. നാരായണൻ നായർ | മകൻ |
| 6 | ഗോപാലകൃഷ്ണപിള്ള | ,, |
| 7 | മുരളീധരൻ പിള്ള | ,, |

മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ടു മുതൽ ഏഴു വരെ കക്ഷികൾ തങ്ങൾക്കുള്ള അവകാശം ഒന്നാം കക്ഷിക്ക് ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. ആകയാൽ പരേതന് ലഭിക്കുവാനുള്ള ടി തുക വാങ്ങുവാനുള്ള ഏകാവകാശി ശ്രീമതി കെ. ഭാർഗ്ഗവി അമ്മ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുൻപാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും, അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്, (ഒപ്പ്)
കൊല്ലം. തഹസീൽദാർ.

## Kottarakkara Taluk

പരസ്യം

(1)

എ10-277/83. 1983 ജനുവരി 10.

കൊട്ടാരക്കര താലൂക്കിൽ പുയപ്പള്ളി വില്ലേജിൽ മൈലോക്കോണി മഠത്തിൽ ശ്രീ. എൻ. ഗോപാലൻ 4-6-1981-ൽ മരിച്ചു പോയിട്ടുള്ളതാണ്. ടിയാന്റെ പേരിൽ അനുവദിച്ചിരിക്കുന്ന 2500 രൂപയിൽ താഴെ വരുന്ന പെൻഷൻ കുടിശ്ശിക കൈപ്പററുന്നതിനു ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നാവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ ടി വീട്ടിൽ പി. ലക്ഷ്മിക്കുട്ടി കൊട്ടാരക്കര തഹശീൽദാർ മുമ്പാകെ അപേക്ഷ ബോധിപ്പിച്ചതിൻമേൽ അന്വേഷണവും അവകാശ വിചാരണയും നടത്തിയതിൽ പരേതന്റെ അവകാശികളായി താഴെ പേർ പറയുന്നവർ മാത്രമാണുള്ളതെന്നറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പി. ലക്ഷ്മിക്കുട്ടി | ഭാര്യ | 52 |
| 2 | സി. കുഞ്ഞുപെണ്ണ് | മാതാവ് | 84 |
| 3 | ജി. ജെ. പ്രകാശ് | മകൻ | 30 |
| 4 | ജി. എൽ. ലില്ലി | മകൾ | 24 |
| 5 | ജി. എൽ. ഷാജി | മകൻ | 19 |

മേൽപ്പറഞ്ഞവരിൽ 2 മുതൽ 5 വരെയുള്ള കക്ഷികൾ തങ്ങൾക്കുള്ള അവകാശം പരേതന്റെ ഭാര്യയും ഒന്നാം കക്ഷിയുമായ ശ്രീമതി പി. ലക്ഷ്മിക്കുട്ടി വാങ്ങിച്ചെടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. ടി തുക വാങ്ങിച്ചെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി അപേക്ഷകയും പരേതന്റെ ഭാര്യയുമായ ടി വീട്ടിൽ ശ്രീമതി പി. ലക്ഷ്മിക്കുട്ടി മാത്രമാണെന്ന് കാണിക്കുന്ന ഒരു സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

എ10-3997/82. 1982 ഡിസംബർ 9.

കൊട്ടാരക്കര താലൂക്കിൽ കരിപ്ര വില്ലേജിൽ നെടുമൺകാവ് കിഴക്കതിൽ പുത്തൻ വീട്ടിൽ ശ്രീ. വാസുദേവനുണ്ണിത്താൻ നെടുമൺ കാവിൽ ആർ. ഡി. 417-ാം നമ്പർ റേഷൻ റീറെയിൽ ഷോപ്പ് നടത്തി വരവേ 16-8-1980-ൽ മരണപ്പെട്ടുപോയിട്ടുള്ളതാണ്. ടിയാന്റെ പേരിൽ ഉണ്ടായിരുന്ന ഡിപ്പോസിററ് തുകയും ടി ഷോപ്പിലെ നീക്കിബാക്കിയും ഉൾപ്പെടെ ഉദ്ദേശം 2,500 രൂപയിൽ താഴെ വരുന്ന തുക കൈപ്പററുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്ന് അവകാശപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ പി. ജ്ഞാനകുമാരി അമ്മ കൊട്ടാരക്കര തഹശീൽദാർ മുമ്പാകെ അപേക്ഷ ബോധിപ്പിച്ചതിൻമേൽ അന്വേഷണവും അവകാശ വിചാരണയും നടത്തിയതിൽ പരേതന്റെ അവകാശികളായി താഴെ പേർ പറയുന്നവർ മാത്രമാണുള്ളതെന്നറിയുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പി. ജ്ഞാനകുമാരി അമ്മ | ഭാര്യ | |
| 2 | ബേബി സരോജം | മകൾ | 20 |
| 3 | സുരേന്ദ്രൻ പിള്ള | മകൻ | 19 |
| 4 | ശ്രീകുമാർ | ,, | 17 |
| 5 | വത്സല കുമാരി | മകൾ | 15 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മേൽ പറഞ്ഞവരിൽ 4-ഉം 5-ഉം കക്ഷികൾ മൈനറുകളും അപേക്ഷകയുടെ സംരക്ഷണയിലുമാണ്. രണ്ടും മൂന്നും കക്ഷികൾ തങ്ങൾക്കുള്ള അവകാശം പരേതന്റെ ഭാര്യയും ഒന്നാം കക്ഷിയുമായ പി. ജ്ഞാനകുമാരിഅമ്മ വാങ്ങിച്ചെടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. ടി തുക വാങ്ങിച്ചെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി അപേക്ഷകയും പരേതന്റെ ഭാര്യയുമായ ടി വീട്ടിൽ പി. ജ്ഞാനകുമാരിഅമ്മ മാത്രമാണെന്ന് കാണിക്കുന്ന ഒരു സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് പരസ്യം കേരളാ ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ മുപ്പതു ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരാക്കി ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, എൻ. ഉണ്ണികൃഷ്ണൻ നായർ,
കൊട്ടാരക്കര. തഹശീൽദാർ.

## Pathanapuram Taluk

പത്തനാപുരം താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

No. C2-7598/82. 1983 ജനുവരി 5.

പത്തനാപുരം താലൂക്കിൽ പട്ടാഴി വില്ലേജിൽ അമ്പനിമൂട്ടിൽ വീട്ടിൽ ററി. ഭവാനി പട്ടാഴി കശുവണ്ടി ഫാക്ടറിയിൽ ജോലിനോക്കിവരവെ 22-6-1982-ൽ ഫാക്ടറിയിൽനിന്നും മരിച്ചുപോയതായും പരേതയ്ക്ക് ഫാക്ടറിയിൽനിന്നും കിട്ടുവാനുള്ള 2,500 രൂപയിൽ താഴെ വരുന്ന ആനുകൂല്യങ്ങൾ വാങ്ങുന്നതിനും മററുമായി പരേതയുടെ മകൻ ററി. രാമചന്ദ്രൻ സമർപ്പിച്ച അപേക്ഷയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെപ്പറയുന്നവർ അവകാശികളാണെന്നു കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | T. രാമചന്ദ്രൻ | മകൻ | |
| 2 | ചെല്ലമ്മ | മകൾ | 24 |
| 3 | ശാന്ത | " | 18 |
| 4 | രവി | മകൻ | 14 |
| 5 | ദേവികദേവി | മാതാവ് | 70 |

2, 3, 5 എന്നീ അവകാശികൾ അവർക്കുള്ള അവകാശം അപേക്ഷകൻ പേരിൽ കൊടുക്കുന്നതിന് രേഖാമൂലം മൊഴി ബോധിപ്പിച്ചിട്ടുണ്ട്. 4-ാം അവകാശി മൈനറും അപേക്ഷകന്റെ സംരക്ഷണയിലുമാണ്. ആതിനാൽ അപേക്ഷകനും, പരേതയുടെ മകനുമായ ശ്രീ. ററി. രാമചന്ദ്രൻ അവകാശിയാണെന്നു കാണിച്ച് ഒരു അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കിക്കൊള്ളേണ്ടതാണ്. തപാൽ മാർഗ്ഗവും അവധി കഴിഞ്ഞും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

No. C2-436/83. 1983 ജനുവരി 14.

പത്തനാപുരം താലൂക്കിൽ പത്തനാപുരം വില്ലേജിൽ ബാപ്പാസാഹിബു നഗറിൽ പി. എം. പി. 362-ാം നമ്പർ വീട്ടിൽ ശ്രീ. എം. രാജൻ 5-11-1982-ൽ മരിച്ചുപോയതായും പരേതൻ പത്തനാപുരം സ്റേററ് ബാങ്കിൽ പണയംവച്ചിട്ടുള്ള പണയ ഉരുപ്പടികൾ തിരിച്ചെടുക്കുന്നതിന് അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി T. ശാന്ത സമർപ്പിച്ച അപേക്ഷയിൻമേൽ പത്തനാപുരം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെപ്പറയുന്നവർ അവകാശികളാണെന്നു കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | T. ശാന്ത | ഭാര്യ | |
| 2 | ജയകുമാരി | മകൾ | 10 |
| 3 | ജയശ്രീ | " | 6 |
| 4 | ജയന്തി | " | 1½ |
| 5 | മുത്താരു | മാതാവ് | |

5-ാം അവകാശി അവർക്കുള്ള അവകാശം അപേക്ഷക പേരിൽ കൊടുക്കുന്നതിന് രേഖാമൂലം മൊഴി ബോധിപ്പിച്ചിട്ടുണ്ട്. 2 മുതൽ 4 വരെ അവകാശികൾ മൈനറുകളും മാതാവിന്റെ സംരക്ഷണയിലുമാണ്. ആയതിനാൽ അപേക്ഷകയും പരേതന്റെ ഭാര്യയുമായ ശ്രീമതി T. ശാന്ത പരേതന്റെ അവകാശിയാണെന്നുകാണിച്ച് ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കിക്കൊള്ളണം. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

പത്തനാപുരം.

എം. ജോർജ്ജ് ഇട്ട്യച്ചൻ,
തഹസീൽദാർ.

# ALLEPPEY DISTRICT

## Karthigappally Taluk

കാർത്തികപ്പള്ളി താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

നമ്പർ H.S.C 65/82. 1983 ജനുവരി 6.

കാർത്തികപ്പള്ളി താലൂക്കിൽ ഹരിപ്പാട് വില്ലേജിൽ തുലാംപറമ്പിൽ തെക്കുംമുറിയിൽ നെടുമ്പേരിൽ വീട്ടിൽ കെ. രത്നമ്മപിള്ള തന്റെ ഭർത്താവ് ടിയിൽ പി. മാധവൻ നായർ 2-12-1982-ൽ മരിച്ചുപോയി എന്നും പരേതന് മിലിട്ടറി പെൻഷൻ കുടിശ്ശികയിനത്തിൽ 1,500 രൂപയിൽ താഴെയുള്ള തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ ഹരിപ്പാട് വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടിയിൽ പി. മാധവൻ നായർ 2-12-1982-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ കെ. രത്നമ്മപിള്ള, മകൾ ഗീതാപിള്ള, മൈനറുകൾ എം. ഹരികുമാർ, എം. അനിൽ കുമാർ, എം. സുനിൽ കുമാർ എന്നീ നാലുപേർ മാത്രമേയുള്ളുവെന്നും അതിൽ മേജറായ ഗീതപിള്ള തന്റെ അവകാശം മാതാവിന് വിട്ടുകൊടുത്തിട്ടുള്ളതായും മൈനർ മക്കൾ മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നു എന്നും അറിവായിരിക്കുന്നതിനാൽ പരേതന് മിലിട്ടറി പെൻഷൻ കുടിശ്ശിക വാങ്ങുന്നതിന് അവകാശി ഭാര്യ കെ. രത്നമ്മപിള്ള മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

നമ്പർ H.S.C. 66/82. 1983 ജനുവരി 6.

കാർത്തികപ്പള്ളി താലൂക്കിൽ കണ്ടല്ലൂർ വില്ലേജിൽ പുതിയവിള മുറിയിൽ പുളിമൂട്ടിൽ വടക്കേതിൽ കെ. കുഞ്ഞുകുഞ്ഞമ്മ തന്റെ ഭർത്താവ് ടിയിൽ വി. കൃഷ്ണപ്പണിക്കർ 23-11-1982-ൽ മരിച്ചുപോയി എന്നും പരേതന് പെൻഷൻ കുടിശ്ശികയിനത്തിൽ 300 രൂപ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ കണ്ടല്ലൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി വി. കൃഷ്ണപ്പണിക്കർ 23-11-1982-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ കെ. കുഞ്ഞുകുഞ്ഞമ്മ, മക്കൾ കെ. പത്മനാഭൻ നായർ, പി. കെ. ഓമനയമ്മ എന്നീ 3 പേർ മാത്രമേയുള്ളു എന്നും മക്കൾ രണ്ടുപേരും അവരുടെ അവകാശം രേഖാമൂലം മാതാവിന് കൊടുത്തിരിക്കുന്നു എന്നും അറിവായിരിക്കുന്നതിനാൽ പരേതന് മുകളിൽ പറഞ്ഞ പെൻഷൻ കുടിശ്ശിക വാങ്ങുന്നതിന് അവകാശി ഭാര്യ കെ. കുഞ്ഞുകുഞ്ഞമ്മ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(3)

നമ്പർ. എച്ച്. എസ്. സി. 61/81. 1983 ജനുവരി 6.

കാർത്തികപ്പള്ളി താലൂക്കിൽ മുതുകുളം വില്ലേജിൽ മുതുകുളം തെക്കുംമുറിയിൽ ഇഞ്ചയ്ക്കൽ വീട്ടിൽ എൻ. കമലമ്മ തന്റെ ഭർത്താവിന്റെ മാതൃ സഹോദരിയായിരുന്ന ഇഞ്ചയ്ക്കൽ പാർവ്വതിയമ്മ 17-9-1977-ൽ മരിച്ചുപോയി എന്നും പരേതയുടെ പേരിൽ കായംകുളം

സബ്ട്രഷറിയിൽ നിന്നും 14 ഗ്രാം സ്വർണ്ണം ബോണ്ട് തിരികെ എടുക്കുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ മുതുകുളം വില്ലേജാഫീസർ, കായംകുളം ഫർക്കാ റവന്യൂ ഇൻസ്പെക്ടർ, ഗവൺമെന്റ് അഡ്വക്കേറ്റ് കായംകുളം എന്നിവർ മുഖേന അവകാശ വിചാരണ നടത്തി വേണ്ട റിക്കാർഡുകൾ പരിശോധിച്ചതിൽ പരേത വിവാഹിതയല്ല. അവകാശികളായി മരിച്ചുപോയ പാർവ്വതിയമ്മയുടെ സഹോദരങ്ങളുടെ മക്കൾ എൻ. കമലമ്മ, കാദംബരി, പൊന്നമ്മ, വിദ്യാധരൻ, തങ്കം, സുഭദ്രാപണിക്കർ, ദേവയാനി, ദേവകി, വാമദേവൻ എന്നിവർ ഒൻപതു പേർ മാത്രമേയുള്ളു എന്നും എൻ. കമലമ്മ ഒഴികെ ബാക്കി എട്ടുപേരും അവരുടെ അവകാശം രേഖാമൂലം ഒഴിഞ്ഞുകൊടുത്തിരിക്കുന്നു എന്നും അറിവായിരിക്കുന്നതിനാൽ പരേതയ്ക്ക് കായംകുളം സബ്ട്രഷറിയിൽ 2,500 രൂപയിൽ താഴെ വില വരുന്ന 14 ഗ്രാം സ്വർണ്ണ ബോണ്ട് തിരികെ വാങ്ങുന്നതിന് അവകാശി എൻ. കമലമ്മ മാത്രമാണുള്ളതെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(4)

നമ്പർ എച്ച്. എസ്. സി. 67/82. 1983 ജനുവരി 6.

കാർത്തികപ്പള്ളി താലൂക്കിൽ കാർത്തികപ്പള്ളി വില്ലേജിൽ വെട്ടുവേനി മുറിയിൽ വെളുത്തേടത്തു വീട്ടിൽ തങ്കമ്മ ഫിലിപ്പോസ് തന്റെ ഭർത്താവ് ടിയിൽ ഫിലിപ്പോസ് 6-12-1982-ൽ മരിച്ചുപോയി എന്നും പരേതന് മിലിട്ടറി പെൻഷൻ കുടിശ്ശികയിനത്തിൽ 200 രൂപയ്ക്കു താഴെയുള്ള തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ കാർത്തികപ്പള്ളി വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി ഫിലിപ്പോസ് 6-12-1962-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ തങ്കമ്മ ഫിലിപ്പോസ് മക്കൾ ശോശാമ്മ, എം. പി. തോമസ് മൈനറുകൾ അലക്സാണ്ടർ, എലിസബത്ത് എന്നി അഞ്ചുപേർ മാത്രമേയുള്ളു എന്നും ഇതിൽ മകൾ ശോശാമ്മയെ ജാതി മര്യാദ അനുസരിച്ച് വിവാഹം കഴിച്ച് ഭർത്തൃഗൃഹത്തിൽ താമസമാണ്. മകൻ എം. പി. തോമസിന്റെ അവകാശം രേഖാമൂലം ഒഴിഞ്ഞ് മാതാവിന് കൊടുത്തിരിക്കുന്നു. മൈനർ മക്കൾ മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞു വരുന്നു എന്നും അറിവായിരിക്കുന്നതിൽ പരേതന് മുകളിൽ പറഞ്ഞ പെൻഷൻ കുടിശ്ശിക വാങ്ങുന്നതിന് അവകാശി ഭാര്യ തങ്കമ്മ ഫിലിപ്പോസ് മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

എം. കെ. നാരായണൻ,
തഹസീൽദാർ.

കാർത്തികപ്പള്ളി.

## Ambalapuzha Taluk

അമ്പലപ്പുഴ താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

C3-120/83. 1983 ജനുവരി 5.

അമ്പലപ്പുഴ താലൂക്കിൽ ആര്യാട് തെക്കു വില്ലേജിൽ പവ്വർ ഹൗസ് വാർഡിൽ കണ്ണംനികർത്തു വീട്ടിൽ ശ്രീ. ചാക്കോ തന്റെ ഭാര്യയായ ശോശാമ്മ 1-10-1982-ൽ മരിച്ചുപോയി എന്നും പരേതയുടെ പേരിൽ യൂണിയൻ ബാങ്ക് ഓഫ് ഇന്ത്യയുടെ ആലപ്പുഴ ശാഖയിൽ നിക്ഷേപമുള്ള 1000 രൂപയും പലിശയും കൈപ്പറ്റുന്നതിനുള്ള അവകാശസർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് ബോധിപ്പിച്ച അപേക്ഷ ആര്യാട് തെക്ക് വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകന്റെ ഭാര്യയായ ശോശാമ്മ 1-10-1982-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി ഭർത്താവായ ചാക്കോ മാത്രമേ ഉള്ളുവെന്നും അറിയുന്നു. അപ്രകാരം ടി ആളാണ് പരേതയായ ശോശാമ്മയുടെ പേരിൽ യൂണിയൻ ബാങ്ക് ഓഫ് ഇൻഡ്യയുടെ ആലപ്പുഴ ശാഖയിൽ നിക്ഷേപമുള്ള 1000 രൂപയും പലിശയും കൈപ്പറ്റുന്നതിനുള്ള ഏക അവകാശി എന്നു കാണിച്ച് സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം നേരിട്ട് ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

C3-11459/82. 1982 ഡിസംബർ 31.

അമ്പലപ്പുഴ താലൂക്കിൽ അമ്പലപ്പുഴ വില്ലേജിൽ കക്കാഴം മുറിയിൽ പയ്യംപിള്ളിൽ വീട്ടിൽ ശ്രീമതി കുഞ്ഞുമ്മിണി തന്റെ ഭർത്താവായ പാപ്പച്ചൻ ശങ്കരൻ 4-1-1981-ൽ മരിച്ചുപോയി എന്നും പരേതൻ അമ്പലപ്പുഴ സ്റ്റേറ്റ് ബാങ്കിൽ പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരിച്ചെടുക്കുന്നതിനുള്ള അവകാശസർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ചു ബോധിപ്പിച്ച അപേക്ഷ അമ്പലപ്പുഴ വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ ഭർത്താവായ പാപ്പച്ചൻ ശങ്കരൻ 4-1-1981-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | കുഞ്ഞുമ്മിണി | ഭാര്യ | |
| | മക്കൾ | | |
| 2 | വിജയമ്മ | | 32 |
| 3 | രാമചന്ദ്രൻ | | 3[illegible] |
| 4 | ശശി | | 27 |

ടി അവകാശികളിൽ 2 മുതൽ 4 വരെ പേരുകാർ തങ്ങൾക്കുള്ള അവകാശം 1-ാം പേരുകാരിയും മാതാവുമായ കുഞ്ഞുമ്മിണിക്ക് ഒഴിഞ്ഞുകൊടുത്തു സമ്മതിച്ച് മൊഴി നൽകിയിട്ടുള്ളതിനാൽ ടി ആളാണ് പരേതനായ പാപ്പച്ചൻ ശങ്കരൻ അമ്പലപ്പുഴ സ്റ്റേറ്റ് ബാങ്കിൽ പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരിച്ചെടുക്കുന്നതിനുള്ള അവകാശി ടിയാന്റെ ഭാര്യയായ കുഞ്ഞുമ്മിണി ആണെന്നു കാണിച്ച് അവകാശസർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയവ ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം നേരിട്ട് ഹാജരാക്കേണ്ടതാണ്.

അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(3)

നമ്പർ സി3-11448/82. 1982 ഡിസംബർ 27.

അമ്പലപ്പുഴ താലൂക്കിൽ, ആലപ്പുഴ കിഴക്ക് വില്ലേജിൽ കളർകോട് വാർഡിൽ പ്രസന്ന വിലാസത്തിൽ പി. ഉണ്ണികൃഷ്ണൻ നായർ തന്റെ പിതാവായ പി. പരമേശ്വരൻ പിള്ള K.S.R.T.C.യിൽ വെഹിക്കിൾ സൂപ്പർവൈസറായി ജോലിനോക്കി വരവെ 15-3-1977-ൽ മരിച്ചുപോയി എന്നും ടിയാന്റെ നിയമപരമായ അവകാശിയാണെന്നു കാണിക്കുന്ന അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് ബോധിപ്പിച്ച അപേക്ഷ ആലപ്പുഴ കിഴക്ക് വില്ലേജ് ആഫീസർ മുഖാന്തിരം അന്വേഷണം നടത്തിയും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകന്റെ പിതാവായ പി. പരമേശ്വരൻ പിള്ള 15-3-1977-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | കെ. ശാരദാമ്മ | ഭാര്യ | 50 |
| 2 | പി. ഉണ്ണികൃഷ്ണൻ നായർ | മകൻ | 19 |
| 3 | പി. പ്രസന്നകുമാർ | ,, | 14 |
| 4 | സതീദേവി | മകൾ | 25 |

ടി ആളുകളാണ് പരേതനായ പി. പരമേശ്വരൻ പിള്ളയുടെ അനന്തരാവകാശികൾ എന്നു കാണിച്ച് സർട്ടിഫിക്കറ്റു നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയവ ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം നേരിട്ടു ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(4)

C3-11445/82. 1982 ഡിസംബർ 27.

അമ്പലപ്പുഴ താലൂക്കിൽ ആര്യാട് തെക്കു വില്ലേജിൽ തത്തംപള്ളി വാർഡിൽ കുഴിക്കണ്ടത്തിൽ വീട്ടിൽ ശ്രീ. മൈക്കിളും ജോസഫും ചേർന്ന് തങ്ങളുടെ പിതാവായ ജോസഫ് 26-10-1982-ൽ മരിച്ചുപോയി എന്നും പരേതന്റെ പേരിൽ ആലപ്പുഴ ഫെഡറൽ ബാങ്കിൽ 206-ാം നമ്പരായുള്ള സേവിംഗ്സ് അക്കൗണ്ടിലുള്ള 527 രൂപ 25 പൈസ കൈപ്പറ്റുന്നതിനുള്ള അവകാശ സർട്ടിഫിക്കറ്റ് മാതാവായ ഏലിക്കുട്ടി പേരിൽ നൽകണമെന്നു കാണിച്ചു ബോധിപ്പിച്ച അപേക്ഷ ആര്യാട് തെക്കു വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകരുടെ പിതാവായ ജോസഫ് 26-10-1982-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി താഴെപ്പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ഏലിക്കുട്ടി | ഭാര്യ | |
| | മക്കൾ | | |
| 2 | മൈക്കിൾ | | 44 |
| 3 | ജോസഫ് | | 35 |
| 4 | ലൂസ് സിയാമ്മ | | 22 |
| 5 | ജാൻസി | | 19 |
| 6 | ജസ്സമ്മ | | 17 |

ടി അവകാശികളിൽ 2 മുതൽ 5 വരെ പേരുകാർ തങ്ങൾക്കുള്ള അവകാശം 1-ാം പേരുകാരിയും മാതാവുമായ ഏലിക്കുട്ടി പേരിൽ ഒഴിഞ്ഞുകൊടുത്തു സമ്മതിച്ച് മൊഴി നൽകിയിട്ടുള്ളതും 6-ാം പേരുകാരിയായ ജസ്സമ്മ മൈനറും മാതാവായ ഏലിക്കുട്ടിയുടെ പരിപൂർണ്ണ സംരക്ഷണയിൽ കഴിയുന്നതിനാലും പരേതനായ ജോസഫിന്റെ പേരിൽ ആലപ്പുഴ ഫെഡറൽ ബാങ്കിൽ 206-ാം നമ്പരായുള്ള സേവിംഗ്സ് അക്കൗണ്ടിലുള്ള 527 രൂപ 25 പൈസ (അഞ്ഞൂറ്റി ഇരുപത്തിയേഴ് രൂപ ഇരുപത്തിയഞ്ചു പൈസ) കൈപ്പറ്റുന്നതിനുള്ള അവകാശ ടിയാന്റെ ഭാര്യയായ ശ്രീമതി ഏലിക്കുട്ടി പേരിൽ നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം നേരിട്ടു ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(5)

C3-11391/82. 1983 ജനുവരി 1.

അമ്പലപ്പുഴ താലൂക്കിൽ പുന്നപ്ര വില്ലേജിൽ, ടി മുറിയിൽ കുരിശേശ്ശേരിൽ വീട്ടിൽ പത്മനാഭനും ടി മുറിയിൽ പ്ലാമ്പറമ്പിൽ വീട്ടിൽ കോത ഭവാനിയും ചേർന്ന് തങ്ങളുടെ മാതാവായ കുഞ്ഞിപ്പെണ്ണു കോത പുന്നപ്ര പോലീസ് സ്റ്റേഷനിലെ തൂപ്പു ജോലി നോക്കി പെൻഷൻ പറ്റി വരവെ 18-6-1982-ൽ മരിച്ചുപോയി എന്നും പരേതയ്ക്ക് സർക്കാരിൽ നിന്നും ലഭിക്കേണ്ട ആനുകൂല്യങ്ങൾ കൈപ്പറ്റുന്നതിനുള്ള അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ പുന്നപ്ര വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകരുടെ മാതാവായ കുഞ്ഞിപ്പെണ്ണു കോത 18-6-1982-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി അപേക്ഷകരും മക്കളുമായ ടി ആളുകൾ മാത്രമേയുള്ളുവെന്നറിയുന്നു. ടി ആളുകളാണ് പരേതയായ കുഞ്ഞിപ്പെണ്ണു കോതയ്ക്ക് സർക്കാരിൽ നിന്നും ലഭിക്കുവാനുള്ള ആനുകൂല്യങ്ങൾ കൈപ്പറ്റുന്നതിനുള്ള അനന്തരാവകാശികൾ എന്നു കാണിച്ച് സർട്ടിഫിക്കറ്റ് നല്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയവ ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം നേരിട്ട് ഹാജരാക്കേണ്ടതാണ്.

അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(6)

നമ്പർ സി3-11131/82. 1982 ഡിസംബർ 16.

അമ്പലപ്പുഴ താലൂക്കിൽ, ആലപ്പുഴ കിഴക്ക് വില്ലേജിൽ പാലസ് വാർഡിൽ ലക്ഷ്മി വിലാസം വീട്ടിൽ ശ്രീമതി പി. ലളിത തന്റെ ഭർത്താവായ എൻ. നാരായണ പിള്ള 5-2-1976-ൽ മരിച്ചുപോയി എന്നും പരേതന് കേരളാ സ്റ്റേറ്റ് ഫൈനാൻഷ്യൽ എന്റർപ്രൈസസ് ലിമിറ്റഡിന്റെ ആലപ്പുഴ ശാഖയിൽ നിന്നും ലഭിക്കുവാനുള്ള 630 രൂപ (അറുനൂറ്റി മുപ്പതു രൂപ) കൈപ്പറ്റുന്നതിനുള്ള അവകാശ സർട്ടിഫിക്കറ്റ് നല്കണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ ആലപ്പുഴ കിഴക്ക് വില്ലേജ് ആഫീസർ മുഖാന്തിരം അന്വേഷണം നടത്തിയും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ ഭർത്താവായ എൻ. നാരായണ പിള്ള 5-2-1976-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | പി. ലളിത | ഭാര്യ | 49 |
| 2 | എൻ. ശോഭന | മകൾ | 25 |
| 3 | എൻ. രഘുനാഥ് | മകൻ | 23 |
| 4 | എൻ. സുധർമ്മ | മകൾ | 21 |
| 5 | എൻ. ജയലക്ഷ്മി | ,, | 19 |
| 6 | എൻ. ശശികുമാർ | മകൻ | 18 |
| 7 | എൻ. അജിത് കുമാർ | ,, | 15 |

ടി അവകാശികളിൽ 2 മുതൽ 6 വരെ പേരുകാർ തങ്ങൾക്കുള്ള അവകാശം മാതാവായ പി. ലളിത പേരിൽ ഒഴിഞ്ഞുകൊടുത്ത് സമ്മതിച്ച് മൊഴി നൽകിയിട്ടുള്ളതിനാലും 7-ാം പേരുകാരനായ എൻ. അജിത് കുമാർ മൈനറായതിനാലും പരേതനായ എൻ. നാരായണ പിള്ളയ്ക്ക് കേരളാ സ്റ്റേറ്റ് ഫൈനാൻഷ്യൽ എന്റർപ്രൈസസ് ലിമിറ്റഡിന്റെ ആലപ്പുഴ ശാഖയിൽ നിന്നും ലഭിക്കുവാനുള്ള 630 രൂപ (അറുനൂറ്റി മുപ്പത്) കൈപ്പറ്റുന്നതിനുള്ള അവകാശ സർട്ടിഫിക്കറ്റ് ടിയാന്റെ ഭാര്യയായ പി. ലളിത പേരിൽ നല്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയവ ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം നേരിട്ട് ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(7)

C3-11450/82. 1982 ഡിസംബർ 31.

അമ്പലപ്പുഴ താലൂക്കിൽ ആലപ്പുഴ കിഴക്കു വില്ലേജിൽ മുല്ലയ്ക്കൽ വാർഡിൽ വിശാലാക്ഷി നിവാസിൽ (1) എൻ. സുബ്രഹ്മണ്യയ്യർ (2) എൻ. രമേയ്യർ (3) എൻ. ഗംഗാധരൻ (4) എൻ. നാഗരാജൻ (5) എൻ. ലക്ഷ്മി എന്നിവർ ചേർന്ന് തങ്ങളുടെ പിതാവായ എസ്. നാരായണസ്വാമി 3-11-1981-ൽ മരിച്ചുപോയി എന്നും

പരേതന് ആലപ്പുഴ സബ് കോടതിയിൽ നിന്നും കമ്മീഷൻ പടിയായി കിട്ടുവാനുള്ള 978 രൂപ 37 പൈസ (തൊള്ളായിരത്തി എഴുപത്തിയെട്ടു രൂപ മുപ്പത്തിയേഴു പൈസ) കൈപ്പറ്റുന്നതിനുള്ള അവകാശസർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ ആലപ്പുഴ കിഴക്ക് വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകരുടെ പിതാവായ എസ്. നാരായണസ്വാമി 3.11.1981-ൽ മരിച്ചുപോയി എന്നും മാതാവായ കെ. ജി. ലക്ഷ്മിഅമ്മ 10-12-1979-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി താഴെ പറയുന്ന പേരാണുള്ളതെന്നും അറിയുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | എൻ. സുബ്രഹ്മണ്യയ്യർ | മകൻ | 43 |
| 2 | എൻ. രാമയ്യർ | ,, | 36 |
| 3 | എൻ. ഗംഗാധരൻ | ,, | 31 |
| 4 | എൻ. നാഗരാജൻ | ,, | 23 |
| 5 | എൻ. ലക്ഷ്മി | മകൾ | 45 |

ടി അവകാശികളിൽ 2-ാം പേരുകാരനായ എൻ. രാമയ്യർ പേരിൽ അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിന് സമ്മതിച്ച് മറ്റവകാശികൾ മൊഴി നൽകിയിട്ടുള്ളതിനാൽ പരേതനായ എസ്. നാരായണസ്വാമിക്ക് ആലപ്പുഴ സബ്കോടതിയിൽ നിന്നും കമ്മീഷൻപടിയായി ലഭിക്കുവാനുള്ള 978 രൂപ 37 പൈസ (തൊള്ളായിരത്തി എഴുപത്തിയെട്ടു രൂപ മുപ്പത്തിയേഴുപൈസ) കൈപ്പറ്റുന്നതിനുള്ള അവകാശി പരേതന്റെ മകനായ ശ്രീ. എൻ. രാമയ്യർ പേരിൽ നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയവ ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേർമൂലം നേരിട്ടു ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, എ. ജെ. രാജൻ,
അമ്പലപ്പുഴ. തഹശീൽദാർ.

## Mavelikara Taluk

പരസ്യം

സി4-എച്ച്. സി. 208/82. 1982 മാർച്ച് 9.

മാവേലിക്കര താലൂക്കിൽ തോന്നല്ലൂർ വില്ലേജിൽ മുട്ടത്തു മുറിയിൽ പുത്തൻ വീട്ടിൽ വി. മധുസൂദനപണിക്കർ സിയാദ് ഡിസ്ട്രിക്ടിൽ എലോംഗിലുള്ള ജെൻസി ഹ്രിന സ്ഥലത്ത് കൃഷി ഇൻസ്പെക്ടറായി ജോലി നോക്കിവരവെ 30-7-1982-ൽ മരിച്ചുപോയെന്നും ടിയാന് ശമ്പള ഇനത്തിൽ കിട്ടാനുള്ള 2,000 രൂപയോളം വരുന്ന തുക വാങ്ങുന്നതിനുവേണ്ടി പരേതന്റെ ഭാര്യ ശാന്താ പണിക്കർ ബോധിപ്പിച്ച അപേക്ഷ തോന്നല്ലൂർ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. വി. മധുസൂദന പണിക്കർ 30-7-1982-ൽ മരിച്ചുപോയെന്നും അവകാശികളായി പരേതന്റെ ഭാര്യയും അപേക്ഷകയുമായ ശാന്താ പണിക്കരും മകൾ 14 വയസ്സുള്ള പി. എം. രാജശ്രീയും 12 വയസ്സുള്ള പി. എം. രാജേഷും 9 വയസ്സുള്ള രജിനയും പരേതന്റെ മാതാവ് വി. ജി. വിജയലക്ഷ്മിയും മാത്രമാണെന്നറിയുന്നു. പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ലാത്തതിനാലും മാതാവ് അവന്റെ അവകാശംകൂടി അപേക്ഷക വാങ്ങിക്കുന്നതിന് സമ്മതിച്ച് എഴുതിതന്നിരിക്കുന്നതിനാലും മക്കൾ മൈനാരുകളായതിനാൽ മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതിനാലും, മേൽപ്പറഞ്ഞ തുക വാങ്ങിക്കുന്നതിനുള്ള അവകാശി ശ്രീമതി ശാന്താ പണിക്കർ ആണെന്നു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ട് ബോധിപ്പിച്ചുകൊള്ളണം. താമസിച്ചും തപാൽമാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കപ്പെടുന്നതല്ല.

താലൂക്കാഫീസ്, പി. എൻ. പ്രഭാകരൻ പിള്ള,
മാവേലിക്കര. തഹശീൽദാർ.

# KOTTAYAM DISTRICT

## Changanacherry Taluk

ചങ്ങനാശ്ശേരി താലൂക്കു കച്ചേരിയിൽനിന്നും പ്രസിദ്ധപ്പെടുത്തുന്നത്.

(1)

നമ്പർ സി1-10551/82. 1983 ജനുവരി 11.

ചങ്ങനാശ്ശേരി താലൂക്കിൽ മാടപ്പള്ളി വില്ലേജിൽ ടി മുറിയിൽ കരുവേലിത്തറയിൽ പരേതനായ ശ്രീ. കെ. ജെ. ആന്റണി ചങ്ങനാശ്ശേരി സെയിൽസ് ടാക്സ് ഓഫീസിൽ ഏൽപ്പിച്ചിട്ടുള്ള 500 രൂപയ്ക്കുള്ള ബിസിനസ് ബോണ്ട് തിരികെ വാങ്ങിച്ചെടുക്കുന്നതിന് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കണമെന്ന് കാണിച്ച് പരേതന്റെ ഭാര്യ ടിയിൽ ശ്രീമതി ത്രേസ്യാമ്മ ആന്റണി ഈ ഓഫീസ് മുമ്പാകെ സമർപ്പിച്ച അപേക്ഷയിൻമേൽ മാടപ്പള്ളി വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിവന്ന രേഖകൾകൊണ്ട് ശ്രീ. കെ. ജെ. ആന്റണി 4-1-1980-ൽ മരിച്ചുപോയതായും ടിയാന്റെ അവകാശികൾ താഴെ പറയുന്നവർ മാത്രമാണുള്ളതെന്നും കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി ത്രേസ്യാമ്മ ആന്റണി | ഭാര്യ | |
| 2 | ശ്രീ. ജോസഫ് ആന്റണി | മകൻ | 26 |
| 3 | ,, തോമസ് ആന്റണി | ,, | 24 |
| 4 | ,, ഏബ്രഹാം ആന്റണി | ,, | 22 |
| 5 | ,, ഫിലിപ്പ് ആന്റണി | ,, | 19 |
| 6 | കുമാരി ജാൻസി ആന്റണി | മകൾ | 17 |
| 7 | ജോജി ആന്റണി | മകൻ | 13 |

ടി തുക വാങ്ങിച്ചെടുക്കുന്നതിനുള്ള അവകാശി സ്ഥാനത്തിലയിലും പ്രായപൂർത്തി ആയിട്ടില്ലാത്ത മക്കൾ ജാൻസി ആന്റണി, ജോജി ആന്റണി ഇവരുടെ രക്ഷകർത്താവെന്ന നിലയിലും അപേക്ഷകയായ ശ്രീമതി ത്രേസ്യാമ്മ ആന്റണി ആണെന്നു കാണുന്നു. ടി ബോണ്ട് അപേക്ഷ കക്ഷിയും തങ്ങളുടെ മാതാവുമായ ശ്രീമതി ത്രേസ്യാമ്മ ആന്റണി വാങ്ങിച്ചെടുക്കുന്നതിൽ തങ്ങൾക്ക് യാതൊരാക്ഷേപവുമില്ലെന്നു മറ്റവകാശികൾ മൊഴി ബോധിപ്പിച്ചിട്ടുണ്ട്. ആയതിനാൽ ടി ബോണ്ട് തിരികെ വാങ്ങിച്ചെടുക്കുന്നതിനുള്ള അവകാശി ചങ്ങനാശ്ശേരി താലൂക്കിൽ മാടപ്പള്ളി വില്ലേജിൽ ടി മുറിയിൽ കരുവേലിത്തറയിൽ ശ്രീമതി ത്രേസ്യാമ്മ ആന്റണി ആണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ഈ വിജ്ഞാപനം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ ബോധിപ്പിച്ചുകൊള്ളണം. അവധികഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ സി1-9718/82. 1983 ജനുവരി 11.

ചങ്ങനാശ്ശേരി താലൂക്കിൽ മാടപ്പള്ളി വില്ലേജിൽ മാടപ്പള്ളി മുറിയിൽ ശാസ്തമംഗലത്തു വീട്ടിൽ പരേതനായ ശ്രീ. എസ്. ആർ. നാരായണ പണിക്കർ സെൻട്രൽ ബാങ്ക് ഓഫ് ഇൻഡ്യയുടെ പെരുംപനച്ചി ശാഖയിൽ 12-4-1979-ൽ ജി. എൽ. 10/79 നമ്പർ അക്കൗണ്ടിൽ 1494 രൂപയ്ക്ക് പണയംവച്ച സ്വർണ്ണ ഉരുപ്പടികൾ തിരികെ വാങ്ങിച്ചെടുക്കുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് പരേതന്റെ ഭാര്യ ടിയിൽ ശ്രീമതി പി. ആർ. രാധാമണിയമ്മ ഈ ആഫീസ് മുൻപാകെ സമർപ്പിച്ച അപേക്ഷയിൻമേൽ മാടപ്പള്ളി വില്ലേജ് ഓഫീസർ മുഖേന അവകാശ വിചാരണ നടത്തി വന്ന രേഖകൾകൊണ്ട് ശ്രീ. എസ്. ആർ. നാരായണ പണിക്കർ 3-4-1980-ൽ മരിച്ചുപോയതായും ടിയാന്റെ അവകാശികൾ താഴെ പറയുന്നവർ മാത്രമാണുള്ളതെന്നും കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി പി. ആർ. രാധാമണി അമ്മ | ഭാര്യ | |
| 2 | ജ്യോതി എൻ. പണിക്കർ | മകൾ | 7 |
| 3 | പ്രീതി എൻ. പണിക്കർ | ,, | 5 |
| 4 | ശ്രീ. ഗോവിന്ദപ്പിള്ള രാമകൃഷ്ണപിള്ള | പിതാവ് | |

ടി സ്വർണ്ണ ഉരുപ്പടികൾ അപേക്ഷാകക്ഷി വാങ്ങിച്ചെടുക്കുന്നതിന് തനിക്ക് യാതൊരു ആക്ഷേപവുമില്ലെന്ന് പരേതന്റെ പിതാവ് ശ്രീ. ഗോവിന്ദപിള്ള രാമകൃഷ്ണപിള്ള ബോധിപ്പിച്ചിട്ടുണ്ട്. ആയതിനാൽ ടി സ്വർണ്ണ ഉരുപ്പടികൾ ബാങ്കിൽനിന്നും തിരികെ വാങ്ങിച്ചെടുക്കുന്നതിനുള്ള അവകാശി സ്വന്തനിലയിലും പ്രായപൂർത്തിയായിട്ടില്ലാത്ത മകൾ ജ്യോതി എൻ. പണിക്കർ, പ്രീതി എൻ. പണിക്കർ എന്നിവരുടെ രക്ഷകർത്താവെന്ന നിലയിലും അപേക്ഷക ശ്രീമതി പി. ആർ. രാധാമണി അമ്മയാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ഈ വിജ്ഞാപനം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം സമർപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

നമ്പർ. സി1-10556/82. 1983 ജനുവരി 11.

ചങ്ങനാശ്ശേരി താലൂക്കിൽ ചങ്ങനാശ്ശേരി വില്ലേജിൽ പെരുന്ന കിഴക്കുംമുറിയിൽ പരമേശ്വരഭവനത്തിൽ പരേതയായ ശ്രീമതി കെ. പൊന്നമ്മ, ലോർഡ് കൃഷ്ണാ ബാങ്കിന്റെ ചങ്ങനാശ്ശേരി ശാഖയിൽ 506-ാം നമ്പർ സേവിംഗ്സ് ബാങ്ക് അക്കൗണ്ടിൽ ബാക്കി നില്ക്കുന്ന 1,000 രൂപാ 75 പൈസയും 328/82-ാം നമ്പരിൽ 900 രൂപയ്ക്കു പണയംവച്ച സ്വർണ്ണഉരുപ്പടിയും തിരികെ വാങ്ങിച്ചെടുക്കുന്നതിന് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കണമെന്ന് കാണിച്ച് ടിയാളുടെ ഭർത്താവ് ടിയിൽ ശ്രീ. കെ. ആർ. നാരായണൻ നായർ ഈ ഓഫീസ് മുമ്പാകെ സമർപ്പിച്ച അപേക്ഷയിന്മേൽ ചങ്ങനാശ്ശേരി വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വന്ന രേഖകൾകൊണ്ട് ശ്രീമതി കെ. പൊന്നമ്മ 24-11-1982-ൽ മരിച്ചുപോയതായും ടിയാളുടെ അവകാശികൾ താഴെപ്പറയുന്നവർ മാത്രമാണുള്ളതെന്നും കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ശ്രീ. കെ. ആർ. നാരായണൻ നായർ | ഭർത്താവ് | 78 |
| 2 | ശ്രീ. രാജേന്ദ്രപ്രസാദ് | മകൻ | 33 |

ടി തുകയും സ്വർണ്ണ ഉരുപ്പടിയും അപേക്ഷാകക്ഷിയും തന്റെ പിതാവുമായ ശ്രീ. കെ. ആർ. നാരായണൻ നായർ വാങ്ങിച്ചെടുക്കുന്നതിൽ തനിക്ക് യാതൊരാക്ഷേപവുമില്ലെന്നു ശ്രീ. രാജേന്ദ്രപ്രസാദ് മൊഴി നല്കിയിട്ടുണ്ട്. ആയതിനാൽ ടി തുകയും സ്വർണ്ണ ഉരുപ്പടിയും ബാങ്കിൽനിന്നും തിരികെ വാങ്ങിച്ചെടുക്കുന്നതിനുള്ള അവകാശി ചങ്ങനാശ്ശേരി താലൂക്കിൽ ചങ്ങനാശ്ശേരി വില്ലേജിൽ പെരുന്ന കിഴക്കുംമുറിയിൽ പരമേശ്വരഭവനത്തിൽ ശ്രീ. കെ. ആർ. നാരായണൻ നായർ ആണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ഈ വിജ്ഞാപനം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(4)

നമ്പർ. സി1-10557/82. 1983 ജനുവരി 11.

ചങ്ങനാശ്ശേരി താലൂക്കിൽ മാടപ്പള്ളി വില്ലേജിൽ കുറുമ്പനാടം മുറിയിൽ കണിച്ചുകുളം വീട്ടിൽ പരേതയായ ശ്രീമതി റാച്ചൽ ജോണിക്ക് എസ്. എഫ്. 30 കെ. റി. എം. നമ്പരിൽ ലഭിച്ചുകൊണ്ടിരുന്ന ഫാമിലി പെൻഷനിൽ 1982 ആഗസ്റ്റ് മാസത്തെ കുടിശ്ശിക തുക 178 രൂപാ വാങ്ങിച്ചെടുക്കുന്നതിന് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കണമെന്നു കാണിച്ച് ടിയാളുടെ മകൻ ടിയിൽ ശ്രീ. ജോൺ സ്റ്റീഫൻസൺ ഈ ആഫീസു മുമ്പാകെ സമർപ്പിച്ച അപേക്ഷയിന്മേൽ മാടപ്പള്ളി വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന രേഖകൾകൊണ്ട് ശ്രീമതി റാച്ചൽ ജോണി 27-8-1982-ൽ മരിച്ചുപോയതായും ടിയാളുടെ അവകാശികൾ താഴെപ്പറയുന്നവർ മാത്രമാണുള്ളതെന്നും കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ശ്രീ. ജോൺ സ്റ്റീഫൻസൺ | മകൻ | 28 |
| 2 | ശ്രീമതി ലാലികുട്ടി ജോൺ | മകൾ | 30 |
| 3 | ശ്രീ. രാജൻ, കെ. ജെ. | മകൻ | 25 |
| 4 | ശ്രീ. സെൽവരാജ്, കെ. ജെ. | ,, | 23 |
| 5 | ശ്രീമതി സാറാമ്മ ജോൺ | മകൾ | 20 |
| 6 | രക്ഷാദാസ് ജോൺ | മകൻ | 17 |
| 7 | ജയിസമ്മ ജോൺ | മകൾ | 15 |

ടി തുക വാങ്ങിച്ചെടുക്കുന്നതിനുള്ള അവകാശി സ്വന്തനിലയിലും പ്രായപൂർത്തി ആയിട്ടില്ലാത്ത സഹോദരങ്ങൾ രക്ഷാദാസ്, ജയിസമ്മ ജോൺ ഇവരുടെ രക്ഷാകർത്താവെന്ന നിലയിലും ശ്രീ. ജോൺ സ്റ്റീഫൻസൺ ആണെന്നു കാണുന്നു. ടി തുക അപേക്ഷാകക്ഷിയും തങ്ങളുടെ സഹോദരനുമായ ശ്രീ. ജോൺ സ്റ്റീഫൻസൺ വാങ്ങിച്ചെടുക്കുന്നതിൽ തങ്ങൾക്ക് യാതൊരാക്ഷേപവുമില്ലെന്ന് മറ്റവകാശികൾ മൊഴി ബോധിപ്പിച്ചിട്ടുമുണ്ട്. ആയതിനാൽ ടി തുക വാങ്ങിച്ചെടുക്കുന്നതിനുള്ള അവകാശി സ്വന്തനിലയിലും പ്രായപൂർത്തി ആയിട്ടില്ലാത്ത സഹോദരങ്ങളുടെ രക്ഷാകർത്താവെന്ന നിലയിലും ചങ്ങനാശ്ശേരി താലൂക്കിൽ മാടപ്പള്ളി വില്ലേജിൽ കുറുമ്പനാടം മുറിയിൽ കണിച്ചുകുളം വീട്ടിൽ ശ്രീ. ജോൺ സ്റ്റീഫൻസൺ ആണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ഈ വിജ്ഞാപനം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ഓഫീസിൽ സമർപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
ചങ്ങനാശ്ശേരി.

(ഒപ്പ്)
തഹശീൽദാർ.

## Vaikom Taluk

വൈക്കം താലൂക്കാഫീസിൽ നിന്നും പ്രസിദ്ധപ്പെടുത്തുന്നത്.

(1)

A6-1630/82. 1983 ജനുവരി 17.

വൈക്കം താലൂക്ക് വടയാർ വില്ലേജ് തലയോലപറമ്പുകരയിൽ കുറ്റിപ്പുറത്തു ഉലഹന്നാൻ കുര്യൻ 26-9-1977-ൽ മരിച്ചുപോയി എന്നും ടിയാന്റെ പേരിൽ ഉള്ള MS O 35302-ാം നമ്പർ സ്വർണ്ണ ബോണ്ട് തിരിച്ചു വാങ്ങിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് ടിയാന്റെ പുത്രൻ കുര്യൻ വാഗീസ് ബോധിപ്പിച്ച അപേക്ഷയിന്മേൽ വടയാർ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിൽ പരേതന്റെ അനന്തരാവകാശികളായി ഭാര്യ അന്നായും മക്കളായ കുര്യൻ വാഗീസ്, മേത്രസ്യാ എന്നിവരും മാത്രമേ ഉള്ളു എന്നും കണ്ടിരിക്കുന്നതിനാൽ മേൽ വിവരിച്ച സ്വർണ്ണ ബോണ്ട് വാങ്ങിയെടുക്കുന്നതിന് അവകാശികൾ ടി കക്ഷികൾ മാത്രമാണെന്ന് കാണിക്കുന്നതായ ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചു കൊള്ളേണ്ടതാണ്. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ മറ്റു രീതിയിലോ വരുന്നതായ ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

A6. 9111/82. 1983 ജനുവരി 12.

വൈക്കം താലൂക്ക് കുലശേഖരമംഗലം വില്ലേജ് മറവൻതുരുത്തു കരയിൽ വടയാഴത്തു വീട്ടിൽ കെ. വി. പുഷ്പാംഗദൻ കേരളാ സ്റ്റേറ്റു ബാംബൂ കോർപ്പറേഷനിൽ ജോലിനോക്കി വരവെ 16-2-1981-ൽ മരിച്ചുപോയി എന്നും പരേതന്റെ പേരിലുള്ള പ്രാവിഡന്റ് ഫണ്ട് തുക ഉദ്ദേശം 1,500 രൂപയിൽ താഴെ വാങ്ങി

